"ഭരണഭാഷ- മാതൃഭാഷ"






**കേരള സർക്കാർ**

**സംഗ്രഹം**

ഇലക്ട്രോണിക്സ് & വിവര സാങ്കേതിക വിദ്യ വകുപ്പ് - കേരള സംസ്ഥാന ഐടി മിഷനിലെ 27 തസ്തികകളുടെ വേതനം പരിഷ്കരിച്ച് ഉത്തരവ് പുറപ്പെടുവിക്കുന്നു.

**ഇലക്ട്രോണിക്സ് & വിവര സാങ്കേതിക വിദ്യ (സി) വകുപ്പ്**

സ.ഉ.(കൈ) നം.25/2023/ITD തീയതി,തിരുവനന്തപുരം, 30-06-2023

പരാമർശം:- 1. 3/02/2016 തീയതിയിലെ സ.ഉ.(കൈ.) നം.5/2016/വി.സ.വ നമ്പർ ഉത്തരവ്

2. കേരള സംസ്ഥാന ഐ.ടി മിഷൻ ഡയറക്ടർ സമർപ്പിച്ച 15/01/2022 തീയതിയിലെ Admn/1/2022-KSITM നമ്പർ കത്ത്

**ഉത്തരവ്**

പരാമർശം (1) ലെ സർക്കാർ ഉത്തരവ് പ്രകാരം ഐ.ടി മിഷനിലെ തസ്തികകളുടെ വേതനം 01/04/2015 തീയതി മുതൽ പ്രാബല്യത്തിൽ പരിഷ്കരിച്ചിരുന്നു. കേരള സംസ്ഥാന ഐടി മിഷന്റെ 44-ാമത് എക്സിക്യൂട്ടീവ് കമ്മിറ്റിയുടെ ശിപാർശ സഹിതം കേരള സംസ്ഥാന ഐടി മിഷനിലെ തസ്തികകളുടെ ശമ്പള പരിഷ്കരണത്തിനായി പരാമർശം (2) പ്രകാരം കേരള സംസ്ഥാന ഐ.ടി മിഷൻ ഡയറക്ടർ ശിപാർശ സമർപ്പിച്ചിരുന്നു.

2. പ്രസ്തുത ശിപാർശ സർക്കാർ വിശദമായി പരിശോധിച്ചു. കേരള സംസ്ഥാന ഐടി മിഷനിലെ 27 തസ്തികകളുടെ വേതനം താഴെപ്പറയുന്ന വ്യവസ്ഥകൾക്ക് വിധേയമായി പരിഷ്കരിച്ച് ഉത്തരവ് പുറപ്പെടുവിക്കുന്നു. ശമ്പള പരിഷ്കരണം അംഗീകരിച്ച തസ്തികകളുടെ വിശദാംശങ്ങളും പുതുക്കിയ ശമ്പളവും ചുവടെ ചേർക്കുന്നു.

**കെഎസ്ഐടിഎം (KSITM)**

| ക്രമ നം. | തസ്തിക | പരിഷ്കരിച്ച വേതനം |
|---|---|---|
| 1 | മാനേജർ ഐടിഇഎസ്<br><br>(Manager ITES) | Rs.78,000/- |
| 2 | മാനേജർ ഐടി<br><br>(Manager IT) | Rs.78,000/- |
| 3 | മാനേജർ മാർക്കറ്റിംഗ് & കമ്മ്യൂണിക്കേഷൻസ്<br><br>(Manager Marketing and Communications) | Rs.58,500/- |
| 4 | അസ്സിസ്റ്റന്റ് മിഷൻ കോഓഡിനേറ്റർ<br><br>(Assistant Mission coordinator) | Rs.45,700/- |
| 5 | അസ്സിസ്റ്റന്റ് പ്രോജക്ട് കോഓർഡിനേറ്റർ<br><br>(Assistant Project coordinator) | Rs.38,700/- |

| | | |
|---|---|---|
| 6 | പ്രോജക്റ്റ് അസ്സിസ്റ്റന്റ്<br><br>(Project Assistant) | Rs.31,600/- |

**e-procurement**

| | | |
|---|---|---|
| 7 | പ്രൊക്യൂർമെന്റ് ഡൊമെയിൻ എക്സ്പെർട്ട്,ഇ-പ്രൊക്<br><br>(Procurement Domain Expert, e-Proc) | Rs. 1,04,000/- |
| 8 | ടെക്നോളജി എക്സ്പെർട്ട്-എസ്എൽഎ മോണിറ്ററിംഗ്, ഇ-പ്രൊക്<br><br>(Technology Expert-SLA Monitoring,e-Proc) | Rs.71,500/- |
| 9 | ചേഞ്ച് മാനേജ്മെന്റ് എക്സ്പെർട്ട്,ഇ-പ്രൊക്<br><br>(Change Management Expert, e-proc) | Rs.71,500/- |

**CERT-K**

| | | |
|---|---|---|
| 10 | മാനേജർ സെർട്ട് കെ<br><br>(Manager,(CERT-K)) | Rs.78,000/- |
| 11 | എഞ്ചിനീയർ-ഇൻസിഡന്റ് & വൾണറബിലിറ്റി ഹാൻഡ് ലിംഗ്, ( സെർട്ട് കെ)<br><br>(Engineer-Incident &Vulnerability Handling,CERT-K) | Rs.39,000/- |
| 12 | എഞ്ചിനീയർ ഐടി സപ്പോർട്ട് & കൺസ്റ്റിറ്റ്യൂൻസി ( സെർട്ട് കെ)<br><br>(Engineer IT Support & Constituency, CERT-K) | Rs.32,500/- |

**UIDAI**

| | | |
|---|---|---|
| 13 | ഇംപ്ലിമെന്റേഷൻ മാനേജർ (യുഐഡിഎഐ)<br><br>(Implementation manager (UIDAI)) | Rs.91,000/- |
| 14 | പ്രോജക്റ്റ് അസിസ്റ്റന്റ് (യുഐഡിഎഐ)<br><br>Project Assistant (UIDAI) | Rs.31,600/- |
| 15 | ജൂനിയർ ഹെൽപ് ഡെസ്ക് എക്സിക്യൂട്ടീവ് (യുഐടി) | |

| | | |
|---|---|---|
| | Junior help desk executive (UID) | Rs.31,600/- |
| 16 | ഹെൽപ് ഡെസ്ക് കോഓർഡിനേറ്റർ (യുഐഡി)<br><br>(Help desk Coordinator (UID)) | Rs.45,700/- |

SECWAN

| | | |
|---|---|---|
| 17 | സോഫ്റ്റ്വെയർ എഞ്ചിനീയർ (എസ് ഇ സി ഡബ്ല്യൂ എ എൻ)<br><br>(Software Engineer<br><br>(Secwan) | Rs.45,500/- |
| 18 | നെറ്റ്‌വർക്ക് എഞ്ചിനീയർ (എസ് ഇ സി ഡബ്ല്യൂ എ എൻ)<br><br>Network Engineer<br><br>(Secwan) | Rs.45,500/- |

KSDI

| | | |
|---|---|---|
| 19 | സ്പേഷ്യൽ ഡാറ്റ ഓഫീസർ<br><br>(Spatial Data Officer) | Rs.52,000/- |
| 20 | ടെക്നിക്കൽ ഓഫീസർ (സ്പേഷ്യൽ ഡാറ്റ)<br><br>(Technical Officer (Spatial data)) | Rs.39,000/- |

KSWAN

| | | |
|---|---|---|
| 21 | സീനിയർ നെറ്റ്‌വർക്ക് എഞ്ചിനീയർ (എൻ ഒ സി ഓപ്പറേഷൻസ്(കെഎസ്ഡബ്യൂഎഎൻ)<br><br>Senior Network Engineer (NOC operations)(KSWAN) | Rs.52,000/- |
| 22 | ഹെൽപ്പ്ഡെസ്ക് ഓപ്പറേറ്റർ (കെഎസ്ഡബ്യൂഎഎൻ)<br><br>(Help desk operator (KSWAN) | Rs.23,400/- |

E-office

| | | |
|---|---|---|
| 23 | മാനേജർ ഇ-ഓഫീസ്<br><br>(Manager e-office) | Rs.65,000/- |
| 24 | ടെക്നോളജി എക്സ്പെർട്ട് ഇ-ഓഫീസ് | Rs.52,000/- |

| | | |
|---|---|---|
| | (Technology expert e-office) | |
| 25 | പ്രോജക്റ്റ് അസിസ്റ്റന്റ് ഇ-ഓഫീസ്<br><br>(Project Assistant e office) | Rs.31,600/- |
| 26 | സോഫ്റ്റ്‌വെയർ ആപ്ലിക്കേഷൻ സപ്പോർട്ട് എഞ്ചിനീയർ ഇ-ഓഫീസ്<br><br>(Software application support engineer e-office) | Rs. 28,600/- |

<u>SDC</u>

| | | |
|---|---|---|
| 27 | എഞ്ചിനീയർ നെറ്റ്‌വർക്ക് ഓപ്പറേഷൻസ്,എസ്‌ഡിസി<br><br>(Engineer Network Operations, SDC) | Rs.39,000/- |

1. വേതന പരിഷ്കരണത്തിന് 01/04/2020 മുതൽ പ്രാബല്യം ഉണ്ട്.

2. സർക്കാരിന്റെ മുൻകൂർ അനുമതിയില്ലാതെ, ഭാവിയിൽ കരാർ ജീവനക്കാർക്ക് മുകളിൽ പറഞ്ഞവ കൂടാതെ സാമ്പത്തിക ആനുകൂല്യങ്ങൾ അനുവദിക്കുവാൻ പാടില്ല.

3. കരാർ ജീവനക്കാരുടെ തസ്തികകളുടെ പുനർ നാമകരണം / ശമ്പള പരിഷ്കരണം / ശമ്പള വർദ്ധനവ് എന്നിവ സർക്കാരിന്റെ മുൻകൂർ അനുമതിയോടുകൂടി മാത്രമേ നടത്താവൂ.

4. പുതിയ തസ്തികകൾ സൃഷ്ടിക്കുന്നതിനും നിലവിലുള്ള തസ്തികകളിൽ കരാർ നിയമനം നടത്തുന്നതിനും സർക്കാരിന്റെ മുൻകൂർ അനുമതി വാങ്ങേണ്ടതാണ്.

5. എല്ലാ കരാർ ജീവനക്കാർക്കും ഓരോ കരാർ കാലയളവിനു ശേഷവും നിർബന്ധമായും ഇടവേള നൽകണം. ഒരു കാരണവശാലും കരാർ/ദിവസവേതനക്കാരായ വ്യക്തികളുടെ സേവനം ക്രമപ്പെടുത്തുന്നതല്ല.

6. കരാർ പുതുക്കുന്നതിന് പെർഫോമൻസ് അപ്രൈസൽ നിർബന്ധമായിരിക്കും.

7. സർക്കാർ അതത് സമയങ്ങളിൽ പുറപ്പെടുവിക്കുന്ന കരാർ/താത്കാലിക നിയമനം സംബന്ധിച്ച മാർഗ്ഗനിർദ്ദേശങ്ങൾ/നിർദ്ദേശങ്ങൾ സൂക്ഷ്മമായി പാലിക്കേണ്ടതാണ്.

8. ഇപ്പോൾ നിശ്ചയിച്ചിട്ടുള്ള കരാർ തസ്തികകളിലെ ശമ്പളം ആ തസ്തികയ്ക്ക് അനുയോജ്യമായ വിദ്യാഭ്യാസ യോഗ്യതയെ അടിസ്ഥാനമാക്കിയും ഇക്കാര്യത്തിൽ പുറപ്പെടുവിച്ച നിലവിലുള്ള മാർഗ്ഗനിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിലുമാണ്. ഏതെങ്കിലും സാഹചര്യത്തിൽ, ഒരു കരാർ ജീവനക്കാരന് യോഗ്യതയിൽ ഇളവ് വരുത്തി നിയമനം നടത്തുമ്പോൾ, ആ കരാർ ജീവനക്കാരന് നൽകേണ്ട വേതനം യോഗ്യതയിലെ ഇളവ് അനുസരിച്ച് കെഎസ്ഐടിഎം ഡയറക്ടർ പുനഃപരിശോധിക്കേണ്ടതാണ്.

9. 01.04.2020 മുതൽ പ്രാബല്യത്തിൽ വരുന്ന കുടിശ്ശിക നൽകുന്നതിന് മുമ്പ് മതിയായ ബജറ്റ് പ്രൊവിഷൻ നീക്കിവച്ചിട്ടുണ്ടെന്ന് ഡയറക്ടർ കെഎസ്ഐടിഎം ഉറപ്പാക്കണം.

10. 5 വർഷത്തിനു ശേഷം മാത്രമേ അടുത്ത ശമ്പള പരിഷ്കരണം അനുവദിക്കുകയുള്ളൂ.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)

സ.ഉ.(കൈ) നം.25/2023/ITD

ഡോ. രത്തൻ യു കേൽക്കർ ഐ എ എസ്
സെക്രട്ടറി

ഡയറക്ടർ, കേരള സ്റ്റേറ്റ് ഐടി മിഷൻ
പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (ഓഡിറ്റ്), കേരളം, തിരുവനന്തപുരം.
അക്കൗണ്ടന്റ് ജനറൽ (എ & ഇ) കേരളം
ജില്ലാ ട്രഷറി ഓഫീസർ, തിരുവനന്തപുരം
സബ് ട്രഷറി ഓഫീസർ, സബ് ട്രഷറി, വെള്ളയമ്പലം, തിരുവനന്തപുരം
ധനകാര്യ വകുപ്പ്
പബ്ലിക് റിലേഷൻസ് (വെബ് & ന്യൂ മീഡിയ) വകുപ്പ്(സർക്കാർ വെബ്സൈറ്റിൽ പ്രസിദ്ധീകരിക്കുന്നതിന്)
പൊതുഭരണ (എസ്.സി) വകുപ്പ് (ഇനം നമ്പർ.......... തീയതി 27/06/2023 പ്രകാരം)
സ്റ്റോക്ക് ഫയൽ/ഓഫീസ് കോപ്പി.

ഉത്തരവിൻ പ്രകാരം

സെക്ഷൻ ഓഫീസർ